# കൈവിട്ടുപോയ കലാസമ്പത്ത്

കോന്നിയൂർ ആർ. നരേന്ദ്രനാഥ്

**സാം**സ്കാരിക പ്രാധാന്യവും പ്രാമാണ്യവുമുള്ള പ്രാചീന ശില്പങ്ങൾ പല കാരണങ്ങളാൽ, അവ നിർമ്മിച്ച നാടുകളിൽനിന്നു മററു രാജ്യങ്ങളിൽ എത്തിച്ചേരുവാനിടവരാറുണ്ട്. ഒരു രാജ്യം മററൊന്നിന്റെ മേൽ ആധിപത്യം സ്ഥാപിച്ചിരുന്നകാലഘട്ടത്തിലായിരിക്കാം ചരിത്ര പ്രാധാന്യമുള്ള വസ്തുക്കൾ ഇങ്ങനെ നീക്കം ചെയ്യിട്ടുള്ളതു്. കച്ചവടക്കാരുടെ വിൽപനവസ്തുക്കളായും അന്യരുടെ അധീനത്തിലെത്താം. കള്ളക്കടത്തുകാരുടെ കതന്ത്രങ്ങൾക്കു വിധേയമായി കൗതുകവസ്തുക്കളുടെ സംഭരണശാലകളിൽ ചെന്നെത്തിയതുമാകാം. എങ്ങനെയായാലും അതുൽപാദിപ്പിച്ച രാജ്യത്തിനു്, പൈതൃകസ്വത്തായ ഒരു അമൂല്യ വിഭവം നഷ്ടപ്പെടുന്നു. അന്യാധീനമായിത്തീരുന്നു.

ലോകത്തിലെ മിക്കവാറും രാജ്യങ്ങളെല്ലാം ഇന്നു രാഷ്ട്രീയ സ്വാതന്ത്ര്യം നേടിക്കഴിഞ്ഞിട്ടുണ്ട്. അപൂർവം ചില പ്രദേശങ്ങൾ മാത്രമേ അന്യരുടെ അധീനത്തിൽ ഇനിയും അമർന്നിരിപ്പുള്ളു. ക്രമേണ ഇവയും സ്വാതന്ത്ര്യം പ്രാപിക്കുമെന്നുള്ളതിനെപ്പററി ആരും സംശയിക്കുന്നില്ല.

ഈ സാഹചര്യത്തിൽ സ്വന്തം സംസ്കാരത്തിന്റെ അവിഭാജ്യാംശമായി പരിഗണിക്കപ്പെടുന്ന പ്രാചീനശിൽപങ്ങളും അതുപോലെയുള്ള മററു വസ്തുക്കളും, കൈവശാവകാശികളിൽനിന്നു തിരിച്ചുകിട്ടുവാൻ ആഗ്രഹിക്കുന്നതു സ്വാഭാവികം മാത്രമാണ്. മോഷണത്താലോ ചൂഷണത്താലോ ഉണ്ടായ ചേതം പരിഹരിക്കുവാൻ വിലയേറിയ വസ്തുക്കൾ ഉടമസ്ഥരെ ഏൽപിക്കേണ്ടതു ധാർമ്മികബാദ്ധ്യതയാണ്. പക്ഷേ പല കാര്യങ്ങളിലും ധാർമ്മികബോധം പിൻതള്ളപ്പെട്ടുപോകുന്ന ഒരാശയമായിട്ടാണവശേഷിക്കാറുള്ളതു്.

കലാവസ്തുക്കൾ ഉടമസ്ഥ രാജ്യക്കാർക്കു തിരിച്ചുകിട്ടേണ്ടതിന്റെ ആവശ്യം എടുത്തുകാണിക്കുന്ന അഭിപ്രായം പലയിടത്തും ഉയർന്നുവന്നിട്ടുണ്ട്. സയറിലെ പ്രസിഡന്റ് മോബുട്ടു യൂറോപ്പിലെയും അമേരിക്കയിലെയും സ്വകാര്യ–സർക്കാർ കലാശേഖരങ്ങളിൽ ഒതുങ്ങിപ്പോയിട്ടുള്ള, ആഫ്രിക്കയിലെയും മററു പ്രദേശങ്ങളിലെയും കലാമൂല്യമുള്ള വസ്തുക്കൾ, തിരിച്ചുകിട്ടുന്നതിനു് ഒരു പരിപാടിയുണ്ടാക്കേണ്ടതാണെന്നു് 1973–ൽ ഐക്യരാഷ്ട്രസഭയിൽ അഭിപ്രായപ്പെട്ടു. അല്പവികസിതവും അവികസിതവുമായി ഇന്നു കഴിയുന്നവയും, എന്നാൽ പഴയ കൊളോണിയൽ ഭരണങ്ങളിൽനിന്നു മോചനം നേടിയവയുമായ രാജ്യങ്ങളിലെല്ലാം നിലവിലുള്ള ഒരഭിപ്രായമാണിതെന്നു പറയാം.

കലാവിഭവങ്ങൾ നശിപ്പിക്കുകയോ കൊള്ളചെയ്യപ്പെടുകയോ ചെയ്യിട്ടുള്ളതിന്റെ കഥകൾ പറയാൻ തുടങ്ങിയാൽ അവസാനിക്കുകയില്ല. പല തോതിലുള്ളതെങ്കിലും, സ്വന്തമായി ദുഃഖാനുഭവങ്ങളുള്ള രാജ്യങ്ങളാണ് ഭൂരിപക്ഷവും. പല രാജ്യങ്ങൾക്കും തങ്ങളുടെ പ്രാചീന കലാവിഭവങ്ങൾ മുഴുവൻ നഷ്ടമായിട്ടുണ്ട്.

ഓഷ്യാനിയാ പ്രദേശത്തിന്റെ കാര്യം ഉദാഹരണമായി പറയട്ടെ. തങ്ങളുടെ മുൻഗാമികളുടെ സമ്പന്നമായ കലാസൃഷ്ടികൾ കാണാൻപോലും അവരുടെ നാട്ടിലില്ല. അതിനു യൂറോപ്പിലെയും അമേരിക്കയിലെയും കാഴ്ച ബംഗ്ളാവുകളിൽ പോകേണ്ടിയിരിക്കുന്നു. സ്വന്തം നാട്ടിൽ അവശേഷിച്ചിട്ടുള്ളവയെക്കാൾ കൂടുതൽ കലാവസ്തുക്കൾ അന്യനാടുകളിലായിപ്പോയിട്ടുള്ള രാജ്യങ്ങളും ധാരാളമുണ്ട്.

കലാവസ്തുക്കളും മററും തിരിച്ചുകിട്ടുന്നതിനു് ഏർപ്പാടുണ്ടാക്കുവാൻ ചുമതലയുള്ള ഒരു പ്രത്യേക കമ്മിററി സംഘടിപ്പിക്കുവാൻ 1980 മെയ് മാസത്തിൽ പാരീസിൽചേർന്ന യുനെസ്കോ സമ്മേളനത്തിനു സാധിച്ചു. ഈ കമ്മിററിയുടെ രണ്ടാം സമ്മേളനം അടുത്ത കാലത്തു ചേർന്നതായി വാർത്തയുണ്ടായിരുന്നു.

യുനെസ്കോയുടെ ഒരു ആധികാരിക പ്രസിദ്ധീകരണമായ "യുനെസ്കോ ഫീച്ചേഴ്സിൽ," അന്യരുടെ കൈവശാവകാശത്തിൽപെട്ടുപോയിട്ടുള്ള കലാവസ്തുക്കളെക്കുറിച്ചു ചില വിവരങ്ങൾ പ്രസിദ്ധീകരിച്ചിരുന്നു. കൊള്ള ചെയ്തും, മോഷ്ടിച്ചും, ചതിച്ചും, കള്ളക്കടത്തു നടത്തിയും നേടിയെടുത്ത അമൂല്യ വസ്തുക്കൾ അമേരിക്കയിലെയും യൂറോപ്പിലെയും സ്വകാര്യ–സർക്കാർ കാഴ്ചബംഗ്ളാവുകളിലെ പ്രദർശന വസ്തുക്കളാണ്.

ഇവ തിരിച്ചുകിട്ടുന്നതിനു വിഷമം പിടിച്ച പല പ്രശ്നങ്ങളും പരിഹരിച്ചേ പററുകയുള്ളു. ഇത്തരം ചില സ്വത്തുക്കൾ ഉടമരാജ്യങ്ങൾക്കു സ്വമേധയാ മടക്കിക്കൊടുത്തിട്ടുള്ളതിനു ചില ഉദാഹരണങ്ങളുമുണ്ട്.

പതിനാറാം നൂററാണ്ടിൽ നിർമ്മിച്ചിട്ടുള്ള ഒരു ദന്തമുഖംമൂടി ലണ്ടനിലെ ഒരു കാഴ്ചബംഗ്ളാവിൽ (മ്യൂസിയം ഓഫ് മാൻകൈൻഡ്) പ്രദർശന വസ്തുവാണ്. പത്താം നൂററാണ്ടിൽ വാർത്തെടുത്ത, താരാദേവിയുടെ ഒരു വെങ്കല പ്രതിമ ശ്രീലങ്കയിൽനിന്നു് (അന്നു് സിലോൺ എന്നായിരുന്നു പേരു്) 1830–ൽ അന്നത്തെ ബ്രിട്ടീഷ് ഗവർണർ എടുത്തുകൊണ്ടുപോയി ബ്രിട്ടീഷ് മ്യൂസിയത്തിനു സംഭാവന ചെയ്തു.

ഇററലിയിലുള്ള മിലാൻപട്ടണത്തിലെ മാൻസോണി ചിത്രാലയത്തിൽ, ഇക്വഡോറിലെ പ്രാചീനകലാവസ്തുക്കളുടെ വിപുലമായ ഒരു പ്രദർശനം 1974–ൽ നടന്നു. അതു് ഏർപ്പാടുചെയ്തതു് ഒരു സ്വകാര്യ വ്യക്തിയുമായിരുന്നു.

ചില പരാതികളുടെ അടിസ്ഥാനത്തിൽ ഇററാലിയൻ പോലീസ് പ്രദർശനസ്ഥലത്തുനിന്നു് ആയിരത്തോളം ശില്പമാതൃകകളും; അതു സംഘടിപ്പിച്ച വ്യക്തിയുടെ വീട്ടിൽനിന്നു പതിനായിരത്തോളം ഇതര കലാവസ്തുക്കളും പിടിച്ചെടുക്കുകയുണ്ടായി. ഇവയെല്ലാം ഇക്വഡോറിൽനിന്നു് അനധികൃതമായും നിയമരഹിതമായും കടത്തിയവയാണ്.

നമ്മുടെ രാജ്യത്തുനിന്നു നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന വിലയേറിയ ശിൽപമാതൃകകളും മററു വസ്തുക്കളും സംബന്ധിച്ച് ഉദ്വേഗജനകങ്ങളായ വാർത്തകൾ പത്രങ്ങളിൽ വരുമ്പോൾ മാത്രമേ നാം അറിയാറുള്ളു.

അതിസമർത്ഥമായി സംവിധാനം ചെയ്തു സാധിക്കുന്ന പദ്ധതികളുടെ നിസ്സാരമായ അംശം മാത്രമാണ് ഇങ്ങനെ പുറത്തുവരിക. വില നിർണയിക്കാനാവാത്ത പൈതൃകമായ കലാവസ്തുക്കൾ, കൈമോശംവരാതെ സൂക്ഷിക്കുവാൻ നമുക്കോരോരുത്തർക്കും കടമയുണ്ട്.



സുഗന്ധ ധൂമം ഉൽപാദിപ്പിക്കാൻവേണ്ടി തീയിടുന്നതിന് ഒരു പാത്രം. കളിമണ്ണിൽ തീർത്തത്. കാലം ബി. സി. 500 മുതൽ എ. ഡി. 500 വരെ. ഇക്വഡോറിൽ നിന്ന്.



ദന്തനിർമിതമായ മുഖംമൂടി. 16–ാം നൂററാണ്ടിൽ നിർമിച്ച പ്രസിദ്ധ നൈജീറിയൻ ശില്പം.



ഷേക്സ്പിയറിന്റെ നാടകങ്ങൾ ... ണാണ്ടസ് കുട്ടികളെ പഠിപ്പിക... ഡൻറാണു സ്ററ.